# ദേശീയഗാനം




ഡാഃ പി.കെ. നാരായണ പിള്ള

ഭാരത

# ദേശീയഗാനം

---



ഡാക്ടർ പി. കെ. നാരായണപിള്ള
എം. ഏ., പിഎച്ച്. ഡി.



പ്രകാശകർ

ഉള്ളൂർ പബ്ലിഷേഴ്സ്, തിരുവനന്തപുരം.

1955

# വിഷയവിവരം

## ഭാരത

# ദേശീയഗാനം

### ചരിത്രം

ഇന്ത്യൻ നാഷണൽ കാൺഗ്രസ്സിന്റെ 28-ാമത്തെ വാർഷികം 1911-ൽ കൽക്കട്ടയിൽവച്ച് ആഘോഷിക്കപ്പെട്ടു. സമ്മേളനത്തിലെ ഒന്നാം ദിവസത്തെ പരിപാടികൾ പതിവുപോലെ ബങ്കിമചന്ദ്രന്റെ 'വന്ദേ മാതരം' ഗാനത്തോടുകൂടി സമാരംഭമായി. എന്നാൽ രണ്ടാം സമ്മേളനത്തിലെ (1911–12–27) നാന്ദീധ്വനി മുഴക്കിയത് ഗംഭീരവും ഗഹനസുന്ദരവുമായ മറെറാരു ഗാനമായിരുന്നു. ആ സന്ദർഭത്തിലേക്കായി പ്രത്യേകം രചിച്ചതായിരുന്നു ആ ഗാനം. സംഗീതവിദഗ്ദ്ധനായ ദിനേന്ദ്രനാഥടാഗോറിന്റെ നേതൃത്വത്തിലുള്ള ഒരു ഗായകസംഘമായിരുന്നു ആ ഗീതത്തിന്റെ മന്ദ്രമായ ധ്വനിയിൽ ഭാരതത്തെ ആദ്യമായി ആറാടിച്ചത്. മധുരവും ഗംഭീരവുമായ സ്വരധോരണിയോടുകൂടെ പ്രവഹിച്ച ആ ഗാനനിർഝരി ശ്രോതാക്കളെ ഹഠാദാകർഷിച്ചു. അവരുടെ ഹൃദയത്തിൽ ദേശീയബോധം തിരതല്ലി; അന്തർമണ്ഡലത്തിൽ ഏതോ ഒരു നവോന്മേഷം സംജാതമായി. അന്യാദൃശമായ ആ അനുഭൂതിവിശേഷത്തിനു വശഗരായി അവർ ബാഷ്പധാരയൊഴുക്കി. ആർഷകവി ശ്രീ രവീന്ദ്രനാഥടാഗോറിന്റേതായിരുന്നു ആ ഗാനം. ആ ഗാനമത്രേ ഭാരതത്തിന്റെ ഇന്നത്തെ ദേശീയഗാനം.

ബ്രഹ്മസമാജക്കാരുടെ 1912-ലെ മാഘോത്സവം ആഘോഷിച്ചതു ടാഗോറിന്റെ ഗൃഹത്തിൽവച്ചായിരുന്നു. അന്നു മഹാകവിയുടെ നിർദ്ദേശപ്രകാരമുള്ള സംഗീതാനുവിധാനങ്ങളോടുകൂടി 'ജനഗണമന' ഗാനം ചെയ്യപ്പെട്ടു. കൂടാതെ, കല്ക്കട്ടയിൽവച്ച് 1917-ൽ നടത്തിയ കാൺഗ്രസ്സ് വാർഷികസമ്മേളനത്തിലും ടാഗോറിന്റെ സാന്നിദ്ധ്യത്തിൽ ഈ ഗാനം ആലപിക്കുകയുണ്ടായി.

ടാഗോർ 1919-ൽ ദക്ഷിണേന്ത്യയിൽ പര്യടനം നടത്തിയപ്പോൾ ഡാക്ടർ കസിൻസിന്റെ ക്ഷണമനുസരിച്ച് മദനപ്പള്ളി തിയസോഫിക്കൽ കാളേജിൽ നാലഞ്ചുദിവസം താമസിച്ചു. ആ സന്ദർഭത്തിൽ മഹാകവിതന്നെ അദ്ദേഹത്തിന്റെ ഗാനം വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും മററു വിശിഷ്ടാതിഥികളും ഉൾപ്പെട്ട ഒരു സദസ്സിനെ പാടി കേൾപ്പിക്കുകയുണ്ടായി. മോഹനമായ ഗാനം; ഭാരതമഹിമ വിഷയം; പാടിയതോ രചയി

താവായ ടാഗോർ തന്നെ. ആ ഗാനം സദസ്സിനെ എത്രത്തോളം പുളകം കൊള്ളിച്ചിരിക്കുമെന്നു വിഭാവനം ചെയ്യാമല്ലോ. ഗാനത്തിന്റെ സ്വാഭാവികത്വത്തിലും അർത്ഥഗാംഭീര്യത്തിലും മതിമയങ്ങിയ സദസ്യരുടെ അപേക്ഷ പ്രകാരം അതിന്റെ ഒരു ഇംഗ്ലീഷ് തർജ്ജമ മഹാകവി തയ്യാറാക്കിക്കൊടുത്തു. 'The morning song of India' എന്നായിരുന്നു അതിനു കല്പിച്ചിരുന്ന ശീർഷകം. മദനപ്പള്ളി കോളേജിലെ വിദ്യാർത്ഥികൾ പ്രഭാത പ്രാർത്ഥനയായി ഈ ഇംഗ്ലീഷ് തർജ്ജമ ഗാനംചെയ്തുവന്നു.

ആദിബ്രാഹ്മസമാജത്തിന്റെ മുഖപത്രമായിരുന്ന 'തത്വബോധിനി' പത്രികയിലാണ് 1912 ജനുവരിമാസത്തിൽ ഈ വിശിഷ്ടഗാനം പ്രഥമമായി പ്രസിദ്ധപ്പെടുത്തിയതു്. ടാഗോറിന്റെ 'ധർമ്മസംഗീത്' എന്ന കാവ്യസമാഹാരത്തിൽ ഇതു വീണ്ടും പ്രസിദ്ധീകരിക്കപ്പെട്ടു. "ഭാരത്— വിധാതാ" എന്നതു കൂടാതെ "ബ്രഹ്മസംഗീതം" എന്ന മറ്റൊരു നാമധേയത്തിലും ഈ ഗാനം അറിയപ്പെട്ടിരുന്നു.

## ദേശീയഗാനം

ദേശീയപതാകയെപ്പോലെതന്നെ ദേശീയഗാനവും ഒരു സ്വതന്ത്ര രാഷ്ട്രത്തിന്റെ അഭിമാനത്തിന്റെയും അന്തസ്സിന്റെയും പ്രതീകമാണ്. അതു് സ്വയംപ്രതിനിധാനംചെയ്യുന്ന രാഷ്ട്രത്തിന്റെ മാത്രമല്ല മറ്റെല്ലാ ലോകരാഷ്ട്രങ്ങളുടേയും ബഹുമാനമർഹിക്കുന്നു. അസ്വതന്ത്രമായിരുന്നകാലത്തു ഭാരതത്തിനു സർവ്വസമ്മതവും സർവ്വാദൃതവുമായ ഒരു ദേശീയഗാനമുണ്ടായിരുന്നില്ല. എന്നാൽ രാഷ്ട്രപിതാവായ മഹാത്മജിയുടെ മഹനീയനേതൃത്വത്തിൽ ഭാരതം ഒരു സ്വതന്ത്രരാഷ്ട്രമായതോടുകൂടി നമ്മുടെ സംസ്കാരത്തിനും ഗാനവൈഭവത്തിനും അനുരൂപമായ ഒരു ദേശീയഗാനം അംഗീകരിക്കേണ്ടതായിവന്നു. ആ സന്ദർഭത്തിലാണ് ടാഗോറിന്റെ 'ജനഗണമന' ഗാനം ഭാരതീയരുടെ ശ്രദ്ധയെ സവിശേഷമായി ആകർഷിച്ചതു്.

ആറേഴുകൊല്ലങ്ങൾക്കുമുൻപ് ഇന്ത്യയാകമാനം, വിശേഷിച്ച് ബംഗാളിൽ, ദേശീയഗാനത്തെപ്പറ്റി പല അഭിപ്രായപ്രകടനങ്ങളും വാദപ്രതിവാദങ്ങളും നടന്നു. ടാഗോറിന്റെ ഈ കൃതിയാണോ അതോ ബങ്കിമചന്ദ്രന്റെ "വന്ദേ മാതരം" ആണോ ദേശീയഗാനമായി സ്വീകരിക്കേണ്ടതു് എന്നതായിരുന്നു വിവാദവിഷയം. 'വന്ദേമാതര' വാദികൾ 'ജനഗണമന'ഗാനത്തെ അപലപിച്ചുകൊണ്ടു പല ദുഷ്പ്രചരണങ്ങളും നടത്തി. ഈ ഗാനം ഇൻഡ്യാചക്രവർത്തിയായ ജോർജ്ജ് പഞ്ചമനെ സ്തുതിക്കുവാൻവേണ്ടി രചിച്ചതാണെന്നും, ഈശ്വരസ്തോത്രമാകയാൽ ദേശീയഗാനമായി സ്വീകരിക്ക

പ്പെടാവുന്നതല്ലെന്നും, എല്ലാ പ്രവിശ്യകളെയും പരാമർശിക്കാത്തതിനാൽ എല്ലാവർക്കും അംഗീകാര്യമാകയില്ലെന്നും മററുമായിരുന്നു എതിർവാദങ്ങളുടെ പോക്ക്. ഒന്നാമത്തെ അപവാദത്തിനു ടാഗോർ തന്നെ വളരെ മുൻപേ സമാധാനം പറഞ്ഞിട്ടുള്ളതാണ്. "ഈ ഗാനത്തിൽ രാഷ്ട്രങ്ങളുടെ ഉത്കർഷവും പതനവും കാരണം നിരപ്പില്ലാതെ കിടക്കുന്ന മാർഗ്ഗത്തിൽക്കൂടി മാനവഭാഗ്യത്തെ നയിക്കുന്ന ആ ചിരന്തനസാരഥിയുടെ വിജയം ഞാൻ പ്രകീർത്തിച്ചു. യുഗയുഗാന്തരങ്ങളായി മാനവഭാഗ്യത്തെ വിധാനംചെയ്യുന്നതു ജോർജ്ജ് അഞ്ചാമനോ ആറാമനോ മറേറതെങ്കിലും ഒരു ജോർജ്ജോ ആകാൻ ഒരിക്കലും തരമില്ല"— എന്നിങ്ങനെ 1937-ൽ അദ്ദേഹം പ്രസ്താവിച്ചിരുന്നു. ആദ്ധ്യാത്മികസംസ്കാരത്തിന്റെ വിളനിലമായ ഭാരതത്തിലെ ദേശീയഗാനത്തിൽ രാഷ്ട്രീയമായ അഭിമാനവും പ്രബുദ്ധതയും തികഞ്ഞുനിന്നതോടുകൂടി ജാതിമതാതീതമായ ഈശ്വരസ്മരണ സ്ഫുരിക്കുന്നതു ഒരു ന്യൂനതയാണെന്നു പറയുന്നതു തികച്ചും അനാദരണീയമല്ലേ? ഈ ഗാനത്തിൽ ഇന്ത്യയിലെ ജനങ്ങളുടെയും പ്രവിശ്യകളുടെയും പ്രകൃതിഘടകങ്ങളുടെയും ഒരു സമഗ്രമായപട്ടിക തയ്യാറാക്കുവാൻ ടാഗോർ ശ്രമിച്ചിട്ടില്ല. എന്നാൽ ഭൂമിശാസ്ത്രപരമായ മഹത്വവും ഐക്യബോധവും ഇതിൽ പ്രതിഫലിപ്പിക്കുന്നതിൽ ഭാവനാസമ്പന്നനായിരുന്ന ആ മഹാകവി പൂർണ്ണമായി വിജയിച്ചിരിക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ എതിർവാദികളുടെ ആക്ഷേപങ്ങളെല്ലാം അർത്ഥമില്ലാത്തവയായിരുന്നെന്നു കാണുവാൻ ആർക്കാണു വിഷമം?

## പ്രധാനമന്ത്രിയുടെ പ്രസ്താവന

വിശ്വവിശ്രുതനും വന്ദ്യവചസ്സുമായ നമ്മുടെ പ്രധാനമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്റു, 1948 ആഗസ്ററ 25-ാംതീയതി ഇൻഡ്യൻ പാർലമെൻറിൽ ദേശീയഗാനത്തെപ്പററി ഇങ്ങനെ പ്രസ്താവിച്ചു.

"1947 ആഗസ്ററ് 15-ാംതീയതിക്കു (ഒന്നാമത്തെ സ്വാതന്ത്ര്യദിനം) ശേഷം ഗായകസംഘത്തിനും (ഓർക്കസ്ട്രയും ബാൻഡും) ഗാനം ചെയ്യുവാനുള്ള ഒരു ദേശീയഗാനം പ്രധാനമായ ഒരു പ്രശ്നമായിത്തീർന്നു, നമ്മുടെ സംരക്ഷണവകുപ്പുകാർ, വിദേശങ്ങളിലുള്ള എംബസികൾ, സ്ഥാനാപതിമന്ദിരങ്ങൾ തുടങ്ങിയ സ്ഥാപനങ്ങളെ സംബന്ധിച്ചിടത്തോളം ഇതു പരമപ്രാധാന്യമുള്ളതായിരുന്നു. സ്വാതന്ത്ര്യലബ്ധിക്കുശേഷവും വിദേശങ്ങളിൽ നമ്മുടെ പട്ടാളബാൻഡുകാർ "God Save The King" എന്ന ബ്രിട്ടീഷ്ദേശീയ ഗാനം ആലപിക്കുന്നതു പ്രത്യക്ഷത്തിൽ അനുചിതമായിരുന്നു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ ഏതു ഗീതമാണ് ഗാനം ചെയ്യേണ്ടതെന്നു നമ്മോട്

അവർ എപ്പോഴും ചോദിച്ചുകൊണ്ടിരുന്നു. നമുക്ക് ഇതിന് ഉത്തരംകൊടുക്കുവാൻ സാധിച്ചില്ല. എന്തുകൊണ്ടെന്നാൽ കാൺസ്റ്റിറ്റ്യുവൻറ് അസംബ്ലിക്കുമാത്രമേ ഇതുസംബന്ധിച്ച് ഒരു അവസാനതീരുമാനംചെയ്യുവാൻ അധികാരമുണ്ടായിരുന്നുള്ളു.

'ജനഗണമന' ഗാനം തെക്കുകിഴക്കേഏഷ്യയിൽ ഐ. എൻ. എ.ക്കാർ അല്പമായ വ്യത്യാസത്തോടുകൂടി ദേശീയഗാനമായി സ്വീകരിച്ചു.* അതിനുശേഷം ആ ഗാനത്തിന് ഇൻഡ്യയിലും കുറേ പ്രചാരം സിദ്ധിച്ചു.

ന്യൂയോർക്കിൽവച്ച് 1947-ൽ ഐക്യരാഷ്ട്രങ്ങളുടെ സമ്മേളനം നടന്നപ്പോൾ ഈ പ്രശ്നം പരമകോടിയിലെത്തി. ഒരു നിശ്ചിതസന്ദർഭത്തിൽ ഓർക്കസ്റ്റ്രയിൽ പാടുവാനായി ഭാരതദേശീയഗാനം വേണമെന്നു ഭാരവാഹികൾ നമ്മുടെ പ്രതിനിധികളോട് ആവശ്യപ്പെട്ടു. അവരുടെ കൈവശം 'ജനഗണമന'യുടെ ഒരു 'റെക്കാഡ്' ഉണ്ടായിരുന്നു. ഓർക്കസ്റ്റ്രയ്ക്ക് അഭ്യസിക്കുവാനായി അവർ അതു് കൊടുത്തു. പ്രസ്തുതഗാനം ഒരു മഹാസദസ്സിന്റെ മുൻപിൽ ആലപിച്ചപ്പോൾ അതു വളരെയധികം ആസ്വദിക്കപ്പെട്ടു. വിശിഷ്ടവും സമുന്നതവുമായി അറിയപ്പെട്ട ആ ഗാനത്തിന്റെ പൂർണ്ണമായ രാഗസംവിധാനം പല രാഷ്ട്രങ്ങളുടേയും പ്രതിനിധികൾ ആവശ്യപ്പെടുകയും ചെയ്തു. 'ജനഗണമന'യുടെ ആ ഓർക്കസ്റ്റ്രാഗാനം റെക്കാർഡുചെയ്തു ഇന്ത്യയിലേക്ക് അയച്ചു തരപ്പെട്ടു. നമ്മുടെ സംരക്ഷണവകുപ്പുകളിലെ ബാൻഡുകാരുടെ ഇടയിൽ ഈ ഗാനാലാപം കൂടുതൽ കൂടുതൽ പ്രചരിച്ചുതുടങ്ങി. കൂടാതെ വിദേശഎംബസികളും സ്ഥാനപതിമന്ദിരങ്ങളും യഥാവസരം ഈ ഗാനം ഉപയോഗപ്പെടുത്തുകയും ചെയ്തുവന്നു. വിദഗ്ദ്ധന്മാരും അല്ലാത്തവരും മററു പല ദേശീയഗാനങ്ങളെക്കാളും മികച്ചതാണെന്നു സമ്മതിച്ചു ഈ ഗാനത്തെപ്പററി പല രാജ്യങ്ങളിൽനിന്നും ആസ്വാദനവും അഭിനന്ദനവും രേഖപ്പെടുത്തുന്ന സന്ദേശങ്ങൾ നമുക്കു ലഭിച്ചു



---

* നേതാജി സുഭാഷ്ചന്ദ്രബോസിന്റെ നേതൃത്വത്തിൽ സ്ഥാപിച്ച ആസാദ് ഹിന്ദ് ഗവണ്മെൻറിന്റെ ദേശീയഗാനം, 'ജനഗണമന'യും അതിന്റെ ഹിന്ദിതർജ്ജമയും ആയിരുന്നു. ഈ ഗാനംഅഭ്യസിക്കുന്നതിൽ ഐ. എൻ. എ. യിലെ ബാൻഡുകാർക്ക് നേതാജിതന്നെ നേരിട്ട് ചില നിർദ്ദേശങ്ങൾ നല്കിയിരുന്നത്രേ. ജർമ്മനിയിൽവച്ചും അദ്ദേഹം ഈ ദേശീയഗാനം പാടിവന്നിരുന്നു.

കൊണ്ടിരുന്നു.* ഇൻഡ്യയിലും പുറത്തുമുള്ള പല വിദഗ്ദ്ധസംഗീതജ്ഞന്മാരും പല ബാൻഡുകാരും ഓർക്കസ്ട്രക്കാരും ഇതു് അഭ്യസിക്കുവാൻ തുടങ്ങി. അവർ ഇതിൽ ചില ഭേദഗതികളും വരുത്തി. ഇതിന്റെ ഫലമായി ആൾ ഇൻഡ്യാ റേഡിയോയ്ക്കു് ഈ ഗാനത്തിന്റെ ഒട്ടനേകം പാഠങ്ങൾ ശേഖരിക്കുവാൻ കഴിഞ്ഞു.

ഈ ഗാനത്തിനു ലഭിച്ച അഭിനന്ദനപൂർവ്വകമായ സ്വീകരണമിരിക്കട്ടെ, അതിനെ വിഗണിച്ചാൽത്തന്നെയും, അന്നു നമുക്കു മറെറാരു ദേശീയഗാനം തിരഞ്ഞെടുക്കുവാൻ വലിയ സാധ്യതയൊന്നും ഉണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ വിദേശങ്ങളിലേക്കു് അയച്ചുകൊടുക്കത്തക്ക മറെറാരു ദേശീയഗാനത്തിന്റെയും സംഗീതപരമായ സംസ്കരണം നമുക്കു് അന്നു സുലഭമല്ലായിരുന്നു.

ആ ഘട്ടത്തിൽ 'ജനഗണമന' യോ മറെറതെങ്കിലും ഒരു ഗീതമോ ദേശീയഗാനമായി സ്വീകരിക്കുന്നതിനെപ്പററി വിവിധപ്രദേശങ്ങളിലെ ഗവർണ്ണർമാരുടെ അഭിപ്രായം ഞാൻ എഴുത്തുമൂലം ആരാഞ്ഞു. മറുപടി അയയ്ക്കുന്നതിനു മുൻപു തങ്ങളുടെ മുഖ്യമന്ത്രിമാരോടു് പര്യാലോചിക്കണമെന്നും ഞാൻ അവരോടു് ആവശ്യപ്പെട്ടിരുന്നു. അവസാനതീരുമാനം ചെയ്യേണ്ടതു് കാൺസ്റ്റിററ്യുവന്റ് അസംബ്ളിയാണെന്നും എന്നാൽ വിദേശങ്ങളിലെ എംബസികളിലേക്കും സംരക്ഷണവകുപ്പുകളിലേക്കും ചില നിർദ്ദേശങ്ങൾ കൊടുക്കേണ്ടതു് അനിവാര്യമായിരുന്നതിനാൽ ഒരു താൽക്കാലികതീരുമാനം അത്യന്താപേക്ഷിതമായിത്തീർന്നിരുന്നുവെന്നും ഞാൻ വ്യക്തമാക്കിയിരുന്നു. ഒരു ഗവർണ്ണർ (മധ്യപ്രദേശം) ഒഴിച്ചു മറെറല്ലാവരും 'ജനഗണമന'യുടെ അംഗീകാരം അറിയിക്കുകയുണ്ടായി. അതേത്തുടർന്നു മന്ത്രിസഭ ഈപ്രശ്നത്തെസംബന്ധിച്ചു വേണ്ടവണ്ണം പര്യാലോചിക്കുകയും കാൺസ്ററിററ്യുവെൻറസംബ്ളി അവസാനമായി ഒരു തീരുമാനം കൈക്കൊള്ളുന്നതുവരെ, താൽക്കാലികമായി 'ജനഗണമന'യെ ദേശീയഗാനമായി സ്വീകരിക്കാമെന്നു തീരുമാനിക്കുകയുംചെയ്തു. ഇതനുസരിച്ചു പ്രാദേശികഗവർണ്ണർമാർക്കു നിർദ്ദേശവും നൽകി. * * * * * * *

ദേശീയഗാനത്തെ സംബന്ധിച്ചിടത്തോളം ശബ്ദധാടിയാണു അർത്ഥപുഷ്ടിയെക്കാളും പ്രധാനമെന്നും ഈ ശബ്ദധാടി ഭാരതീയസംഗീത

---

* ജർമ്മൻകാരും ജപ്പാൻകാരും അവരവരുടെ ദേശീയഗാനത്തെപ്പററി അതിരുകവിഞ്ഞ അഭിമാനമുള്ളവരാണു്. അവർപോലും ഈ ഗാനം അവരുടെ ഗാനത്തെക്കാൾ ഒരു തരത്തിലും താഴ്ന്നതല്ലെന്നു് നേതാജിയോടു പറഞ്ഞിട്ടുള്ളതായി രേഖപ്പെടുത്തിക്കാണുന്നു.

ത്തിന്റെ വൈവിധ്യത്തെ പൂർണ്ണമായും, പാശ്ചാത്യസംഗീതത്തിന്റെ വൈവിധ്യത്തെ അല്പമായെങ്കിലും, പ്രതിനിധാനംചെയ്യുന്നമെന്നും അഭിപ്രായമുണ്ടായിരുന്നു. അങ്ങനെയാണെങ്കിൽ വിദേശങ്ങളിൽ ഗാനംചെയ്യുന്നതിനും അതു് അനുഗുണമായിരിക്കുമല്ലോ. ദേശീയഗാനത്തിന്റെ യഥാർത്ഥമായ പ്രാധാന്യം മിക്കവാറും സ്വദേശത്തെക്കാളധികം വിദേശങ്ങളിലാണു്. 'ജനഗണമന' ഗാനം വിദേശങ്ങളിൽ ആസ്വദിക്കപ്പെടുകയും ശ്ലാഘിക്കപ്പെടുകയും ചെയ്യുന്നു എന്നാണു കഴിഞ്ഞകാലത്തെ അനുഭവങ്ങൾ കാട്ടിത്തരുന്നതു്. ആ ഗാനം വളരെ പ്രത്യേകതയുള്ളതാണു്; അതിൽ എന്തോ ഒരു ജീവനും ചലനവും ഉണ്ടു്. വന്ദേമാതരംഗാനത്തിനു വലിയ ആകർഷകത്വവും ചരിത്രപ്രാധാന്യവും ഉണ്ടെങ്കിലും അതു വിദേശങ്ങളിലെ ഓർക്കസ്റ്റ്രായിക്കു ചേർന്നതല്ലെന്നും അതിൽ വേണ്ടുവോളം ചലനമില്ലെന്നും ചിലർക്കു് അഭിപ്രായം തോന്നി. അതിനാൽ 'വന്ദേമാതരം'ഗാനം ഇന്ത്യയിലെ ഏറ്റവും വിശിഷ്ടമായ രാഷ്ട്രീയഗീതമായി ബഹുമതിക്കപ്പെടുന്നതോടൊപ്പം ദേശീയഗാനമായിരിക്കേണ്ടതു് 'ജനഗണമന' തന്നെ വേണമെന്ന അഭിപ്രായം രൂപംകൊണ്ടു്. (ഹിന്ദുസ്ഥാൻ സ്റ്റാൻഡാർഡ്–26-8-48)

വിശ്വാസസമ്പൂർണ്ണവും ഭാരതീയാദർശവും ഭാവനാമധുരമായി കളിയാടുന്നതും സാർവലൗകികമായ സംഗീതബോധം പ്രസരിക്കുന്നതുമായ ഈ ഗാനതല്ലജത്തെ കാൺസ്റ്റിറ്റ്യുവന്റ് അസംബ്ലി നിയമിച്ച കമ്മിറ്റി നമ്മുടെ ദേശീയഗാനമായി അവസാനം അംഗീകരിച്ചു. അതോടുകൂടി ഈ ഗാനം ലോകചരിത്രത്തിലെ വിലയേറിയ ഒരു പ്രമാണമായിത്തീരുകയും ചെയ്തു.

## പ്രതിപാദ്യം

ഏതു ഭാരതീയനിലും രാജ്യസ്നേഹവും രാജ്യാഭിമാനവും വർദ്ധിപ്പിക്കുന്ന ഒരു വിശിഷ്ടഗീതമാണു് 'ജനഗണമന'. ഭാരതത്തിന്റെ മഹത്വത്തെയും വിജയത്തെയും വാഴ്ത്തുന്ന ഒരു ഗാനമെന്നാണു സി. ആർ. ദാസ് ഇതിനെപ്പറ്റി പ്രസ്താവിച്ചിട്ടുള്ളതു്. ദേശാഭിമാനംകൊണ്ടു പ്രചോദിതനായി ടാഗോർ ഇതുപോലെ പല ഗാനങ്ങളും എഴുതിയിട്ടുണ്ടു്. അവയെപ്പറ്റി പൊതുവേ രാമാനന്ദചാറ്റർജി ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "അദ്ദേഹത്തിന്റെ രാഷ്ട്രീയഗാനങ്ങൾക്കെല്ലാം ഒരു പ്രത്യേകതയുണ്ടു്. അവയിൽ ചിലതു മാതൃഭൂമിയെ നമ്മുടെ ഹൃദയക്ഷേത്രങ്ങളിലെ ഇഷ്ടദേവതയായി പ്രതിഷ്ഠിക്കുന്നു. മററു ചിലതു ആശയും പ്രവർത്തിക്കുവാനും സാഹസപ്പെടുവാനും സഹിക്കുവാനുമുള്ള മനശ്ശക്തിയും നൽകി, തളർന്നു പൊയ്ക്കൊണ്ടിരിക്കുന്ന നമ്മുടെ ആത്മാവിനെ ഉന്നമിക്കുവാൻ ആഹ്വാനം ചെയ്യുന്നു."

രാഷ്ട്രീയമായ അഭിമാനത്തിനു സ്വരാജ്യത്തിന്റെ പ്രകൃതിവിഭവത്തെയും ജനവിഭാഗങ്ങളെയുംപ്പറ്റിയുള്ള ബോധം സഹായം മാത്രമല്ല അനുപേക്ഷണീയം തന്നെയാണ്. ടാഗൂർതന്നെ പ്രസ്താവിച്ചിരിക്കുന്നതു നോക്കുക. "നാം ഇന്ന് രാഷ്ട്രീയബോധം എന്ന പദം ധാരാളമായി ഉപയോഗിക്കുന്നുണ്ട്. എന്നാൽ ഭൂമിശാസ്ത്രപരമായും നരവംശപരമായുമുള്ള അനുഭൂതിയില്ലാതെ എന്തൊരു രാഷ്ട്രീയബോധമാണ് ഉണ്ടാകുക?" മഹാകവിയുടെ സുദൃഢമായ ഈ വിശ്വാസത്തിൽനിന്നും ഉടലെടുത്തതാണ് ആദ്യത്തെ രണ്ടു ചരണങ്ങളും. ഒന്നാമത്തേതിൽ പഞ്ചാബും, മഹാരാഷ്ട്രം, വംഗാൾ, ദ്രാവിഡം മുതലായ പ്രദേശങ്ങളും വിന്ധ്യൻ, ഹിമാചലം, എന്നീ പർവ്വതങ്ങളും, യമുനാ ഗംഗ എന്നീ നദികളും ഇന്ത്യയെ വലയം ചെയ്യുന്ന സമുദ്രവും പരാമർശിക്കപ്പെട്ടിരിക്കുന്നു. പ്രദേശങ്ങളെപ്പറ്റിയുള്ള പരാമർശം പ്രാദേശികജനതകളെക്കൂടി ലക്ഷീകരിക്കുന്നതാണ്. രണ്ടാമത്തേതിൽ ഹിന്ദുക്കൾ ക്രിസ്ത്യാനികൾ മഹമ്മദീയർ തുടങ്ങിയ വിഭിന്നമതക്കാരെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നു. ഭാരതത്തിന്റെ പ്രകൃതിസന്നിവേശത്തിലും ജനതയുടെ വർഗ്ഗസംസ്കാരാദികളിലും കാണുന്ന വൈവിധ്യം ഇവിടെ അംഗീകരിച്ചിരിക്കുന്നതോടുകൂടി രാഷ്ട്രീയമായ ഐക്യത്തിന്റെ ദാർഢ്യത്തെ സുസ്ഥാപിതമാക്കുകയും ചെയ്തിരിക്കുന്നു. പർവ്വതം, നദി എന്നിങ്ങനെയുള്ള പ്രകൃതിഭേദങ്ങളായ അതിരുകളും പ്രാദേശിക സവിശേഷതകളും വിഭിന്നമതങ്ങളും ഉണ്ടായിരുന്നിട്ടും ഭാരതത്തിന്റെ മൗലികമായ ഐക്യം അഭംഗുരമായി പരിലസിക്കുന്നു എന്ന വസ്തുത ഇതിൽ അഭിവ്യഞ്ജിക്കുന്നു. മാത്രമല്ല പ്രാദേശികവും സാമുദായികവും മതപരവുമായ എല്ലാ വ്യത്യാസങ്ങളെയും വിസ്മരിച്ചു നമ്മുടെ മാതൃഭൂമിയുടെ ഉത്കർഷത്തിനുവേണ്ടി പ്രയത്നിക്കാനുള്ള ഒരു ആഹ്വാനവും ഈ ദ്വിതീയചരണത്തിൽ മുഴങ്ങി കേൾക്കുന്നു.

പ്രസ്തുത ചരണത്തിൽ പാശ്ചാത്യരും പൗരസ്ത്യരുമായ മറെറല്ലാ ജനതകളും പരാമൃഷ്ടരായിരിക്കുന്നു. അവരും ഭാരതീയരോടൊപ്പം ഭാരതഭാഗ്യവിധാതാവിന്റെ സിംഹാസനത്തെ ഭക്തിബഹുമാനപുരസ്സരം വലയം ചെയ്യുന്നതായിട്ടാണ് കവിയുടെ ഭാവന. ഭാരതത്തിന്റെ മഹത്വവും അന്തരാഷ്ട്രീയമായ സമത്വവും സൗഹാർദ്ദവും ഈ ഭാവനയിൽ സ്ഫുടമായി പ്രതിഫലിക്കുന്നുണ്ടല്ലോ.

അനന്തമായ കാലപഥത്തിലൂടെ പ്രയാണംചെയ്യുന്ന മനുഷ്യവർഗ്ഗത്തെയും അതിന്റെ നായകനും രക്ഷിതാവുമായ സർവ്വശക്തനെയും അടുത്ത രണ്ടു ചരണങ്ങളിൽ സ്മരിച്ചിരിക്കുന്നു. വിശ്വവ്യാപിയായ ഈ മഹാശക്തിയാണ് മനുഷ്യജീവിതം ചൈതന്യപൂർണ്ണമാക്കുന്നത്; മാനവവംശ

ത്തിനു ഭാസുരമായ ജീവിതമാർഗ്ഗം നിർദ്ദേശിക്കുന്നതു്. ദാരുണങ്ങളായ കുടിലതകളെ തരണംചെയ്യുവാനുള്ള പ്രചോദനവും ഈ മഹാശക്തിയിൽ നിന്നാണു് മനുഷ്യനു ലഭിക്കുന്നതു്. ഭാരതം രാഷ്ട്രീയ പാരതന്ത്ര്യനിമിത്തം നിർജ്ജീവമായപ്പോഴും അതിനെ ഒരു മാതാവിന്റെ വാത്സല്യത്തോടുകൂടി കാത്തുരക്ഷിച്ചതും ഈ അനന്തശക്തിതന്നെയാണു്. ഏതാദൃശമായ ആശയ പ്രവാഹത്തിൽ മഹാകവിയുടെ മനുഷ്യസ്നേഹം വിശദമായി പ്രതിബിംബിച്ചു കാണാം. മനുഷ്യസ്നേഹമാണല്ലോ ഭാരതത്തിന്റെ സംസ്കാരസാരം.

ആശയും ആനന്ദവും നിറഞ്ഞ ഒരു അന്തരീക്ഷത്തിലേയ്ക്കാണു സമാപനചരണം നമ്മെ നയിക്കുന്നതു്. സർവ്വമംഗളപ്രദനായ ആ വിശ്വശക്തിയുടെ അനുഗ്രഹംകൊണ്ടു ഭാരതം സ്വാതന്ത്ര്യത്തിലേയ്ക്കും സൗഭാഗ്യത്തിലേയ്ക്കും ഉന്മിഷിക്കുന്ന മധുരമായ ഒരു ഭാവുകപ്രതീക്ഷയാണു് ആ ഗാനത്തിലെ പ്രതിപാദ്യം. ക്രാന്തദർശിയായ ടാഗൂറിന്റെ ആ സ്വപ്നം സാക്ഷാത്കരിച്ചു നാം ഇന്നു ധന്യരായിത്തീർന്നിരിക്കുന്നു. ഈ സാക്ഷാത്കരണത്തിനു നേതൃത്വം നല്കിയ മഹാത്മാഗാന്ധിതന്നെ പ്രസ്തുതഗാനത്തെ ഇങ്ങനെ വീക്ഷിക്കുന്നു—"പ്രചോദനകരമായ ഈ സംഗീതം ആയിരമായിരം കണ്ഠങ്ങളിലൂടെ എത്രയോ പ്രാവശ്യം ശ്രവണഗോചരമായി. ഇതു് ഒരു ഗാനം മാത്രമല്ല; ഭക്തിമയമായ ഒരു സൂക്തവുമാണു്."

# ഗാനവും തർജമയും

## ചരണം ഒന്ന്

**ജനഗണമന-അധിനായക ജയ ഹേ ഭാരതഭാഗ്യവിധാതാ.**
**പംജാബ സിന്ധു ഗുജരാട മരാഠാ ദ്രാവിഡ ഉത്കല വംഗ**
**വിന്ധ്യ ഹിമാചല യമുനാ ഗംഗാ ഉച്ഛല ജലധിതരംഗ**
**തവ ശുഭ നാമേ ജാഗേ, തവ ശുഭ ആശിസ മാഗേ,**
**ഗാഹേ തവ ജയ ഗാഥാ.**

**ജനഗണമംഗലദായക ജയ ഹേ ഭാരതഭാഗ്യവിധാതാ.**
**ജയ ഹേ, ജയ ഹേ, ജയ ഹേ, ജയ ജയ ജയ, ജയ ഹേ.**

സർവ്വജനങ്ങളുടേയും മനസ്സിന്റെ അധിപതിയും നായകനുമായവനേ,[1] ഭാരതത്തിന്റെ ഭാഗ്യം വിധാനം ചെയ്യുന്നവനേ, അവിടുന്നു ജയിച്ചാലും. പഞ്ചാബ്—സിൻധ്—ഗുജറാത്ത്— മഹാരാഷ്ട്രം—ദ്രാവിഡം—ഒറീസ്സാ—ബംഗാളം എന്നീ പ്രദേശങ്ങളും[2], വിന്ധ്യൻ—ഹിമാലയം എന്നീ പർവ്വതങ്ങളും, യമുനാ—ഗംഗാ എന്നീ നദികളും ഇന്ത്യാസമുദ്രത്തിലെ കുതിച്ചുയരുന്ന തിരമാലകളും[3] അവിടുത്തെ ശുഭകരമായ നാമം ശ്രവിച്ച് ഉത്തേജിതങ്ങളാകുന്നു; അവിടുത്തെ ശുഭാശംസകൾക്കുവേണ്ടി പ്രാർത്ഥിക്കുന്നു; അവിടുത്തെ വിജയഗീതങ്ങൾ ഗാനം ചെയ്യുന്നു[4]. സർവ്വജനങ്ങൾക്കും മംഗളം പ്രദാനം ചെയ്യുന്നവനേ, ഭാരതഭാഗ്യം വിധാനം ചെയ്യുന്നവനേ, അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും!

1 സർവാന്തര്യാമിയും സർവനിയാമകനുമായ ജഗദീശ്വരൻ.

2 പ്രാദേശികജനതകളും ഇവിടെ വിവക്ഷിക്കപ്പെട്ടിരിക്കുന്നു.

3 ഭാരതത്തെ സംബന്ധിച്ച സർവ്വ ചരാചരങ്ങളും എന്നാണ് ഇവിടെ വിവക്ഷ.

4 സൗഭാഗ്യദായകമായ ആ മഹാ ശക്തിയുടെ നാമശ്രവണത്തിൽ ഭാരതീയരാകമാനം പ്രബുദ്ധരാകുന്നു. ആ നാമം വിന്ധ്യനിലും ഹിമാലയത്തിലും മാറ്റൊലിക്കൊള്ളുന്നു. യമുന, ഗംഗ മുതലായ നദികളുടെ ആരവത്തിൽ അതു് അലിഞ്ഞു ചേർന്നിരിക്കുന്നു. ആ നാമത്തെ ഇന്ത്യാസമുദ്രത്തിലെ തരംഗങ്ങൾ പ്രകീർത്തിക്കുന്നു. ഈ വിധം കവി പലതും ഇവിടെ ഭാവന ചെയ്തിരിക്കുകയാണ്.

## ചരണം രണ്ട്

അഹരഹ തവ ആഹ്വാന പ്രചാരിത, ശുനി തവ ഉദാരവാണി
ഹിന്ദു ബൗദ്ധ ശിഖ ജൈന പാരസിക മുസൽമാന ഖ്റിസ്ടാനി
പൂരബ- പശ്ചിമ ആസേ തവ സിംഹാസനപാശേ,
പ്രേമഹാര ഹയ ഗാംഥാ.
ജനഗണ- ഐക്യവിധായക ജയ ഹേ ഭാരതഭാഗ്യവിധാതാ.
ജയ ഹേ, ജയ ഹേ, ജയ ഹേ, ജയ ജയ ജയ, ജയ ഹേ.

അവിടുത്തെ ആഹ്വാനം[1] അനുദിനം (വിശാലമെങ്ങും) പ്രചരിക്കുന്നു. അവിടുത്തെ മാഹാത്മ്യമേറിയ വാക്കുകൾ ശ്രവിച്ച് ഹിന്ദുക്കളും ബുദ്ധമതക്കാരും സിക്കുകാരും ജൈനന്മാരും പാഴ്സികളും മഹമ്മദിയരും ക്രിസ്ത്യാനികളും[2] , പൗരസ്ത്യരും പാശ്ചാത്യരും,[3] അവിടുത്തെ സിംഹാസനത്തിന്റെ സമീപത്തു സമാഗതരാകുന്നു[4] . അവർ സ്നേഹഹാരങ്ങൾ നിർമ്മിക്കുന്നു[5] . സർവ്വജനങ്ങൾക്കും ഐകമത്യം കൈവരുത്തുന്നവനേ, ഭാരതഭാഗ്യം വിധാനം ചെയ്യുന്നവനേ, അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും!

1 അന്തർഹിതമായ മഹത്വത്തിന്റെ ആകർഷണശക്തിയും ചിരന്തന മൂല്യങ്ങളുടെ സാംസ്കാരികസന്ദേശങ്ങളും.

2 ഭാരതീയർ മുഴുവൻ ഇവിടെ സങ്കല്പിക്കപ്പെട്ടിരിക്കുന്നു.

3 ലോകത്തുള്ള മറ്റെല്ലാ ജനതകളും.

4 അവിടുന്ന് ഭാരതീയരെ മാത്രമല്ല ലോകജനതകളെ മുഴുവൻ തന്നെ സ്വസമീപത്തിലേക്ക് സമാകർഷിക്കുന്നു.

5 ഭാരതീയരും പാശ്ചാത്യരും പൗരസ്ത്യരും അവിടുത്തെ ശ്രീകോവിലിലേക്ക് നിരവധി നിവേദ്യങ്ങളുമായി വരുന്നു. ഈ ഉപഹാരങ്ങൾകൊണ്ട് അവർ അവിടുത്തേക്ക് സ്നേഹഹാരങ്ങൾ നിർമ്മിക്കുകയാണോ എന്ന തോന്നിപ്പോകും. ഇങ്ങനെയൊക്കെ കവിക്ക് വിവക്ഷയുണ്ട്.

## ചരണം മൂന്ന്

**പതന-അഭ്യുദയ-ബന്ധുര പന്ഥാ, യുഗയുഗ ധാവിത യാത്രീ,**
**ഹേ ചിരസാരഥി, തവ രഥചക്രേ മുഖരിത പഥ ദിനരാത്രി.**
**ദാരുണ-വിപ്ലവ-മാഝേ തവ ശംഖധ്വനി ബാജേ,**
**സങ്കടദുഃഖത്രാതാ.**
**ജനഗണപഥപരിചായക ജയ ഹേ ഭാരതഭാഗ്യവിധാതാ.**
**ജയ ഹേ, ജയ ഹേ, ജയ ഹേ, ജയ ജയ ജയ, ജയ ഹേ**

മാർഗ്ഗം[1] പതനവും അഭ്യുദയവും[2] കൊണ്ടു ബന്ധുര[3] മാണ്. യാത്രക്കാർ,[4] യുഗയുഗങ്ങളായി ധാവനം ചെയ്തുകൊണ്ടിരിക്കുന്നു. നിത്യമായി രഥം നയിക്കുന്നവനേ,[5] അവിടുത്തെ രഥത്തിന്റെ ചക്രങ്ങളിൽനിന്നും ഉയരുന്ന ശബ്ദംകൊണ്ടു പന്ഥാവു രാവും പകലും മുഖരിതമാകുന്നു.[6] ദാരുണമായ വിപ്ളവത്തിന്റെ മദ്ധ്യത്തിലും ഞങ്ങളുടെ, ആപത്തിലും ദുഃഖത്തിലും രക്ഷനൽകുന്ന ശംഖനാദം മുഴങ്ങിക്കൊണ്ടിരിക്കുന്നു.[7] എല്ലാവരുടെയും ജീവിതത്തിൽ മാർഗ്ഗദർശനം ചെയ്യുന്നവനേ, ഭാരതഭാഗ്യത്തിന്റെ വിധാതാവേ, അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും!



1 മനുഷ്യജീവിതം.

2 ജനതകളുടെ ഉയർച്ചയും താഴ്ചയും.

3 നിരപ്പില്ലാത്തതെന്നും സുന്ദരം എന്നും ഈ പദത്തിനർത്ഥമുണ്ട്.

4 മനുഷ്യർ.

5 മനുഷ്യചരിത്രമാകുന്ന രഥം നയിക്കുന്നവൻ.

6 പരാശക്തിയുടെ പ്രചോദനംകൊണ്ടുള്ള പുരോഗതി ജീവിതത്തെ സർവ്വദാ സജീവമാക്കുന്നു.

7 ഉത്കൃഷ്ടങ്ങളായ ഉപദേശങ്ങളും ശാന്തിയുടെയും സമാധാനത്തിന്റെയും സന്ദേശവും നൽകി ശ്രേഷ്ഠരായവരെ നവോന്മേഷഭരിതരാക്കുന്നു.

## ചരണം നാല്

**ഘോര തിമിരഘന നിബിഡ നിശീഥേ പീഡിത**
**മൂർച്ഛിത ദേശേ**
**ജാഗ്രത ഛില തവ അവിചല മംഗല നതനയനേ**
**അനിമേഷേ.**
**ദുഃസ്വപ്നേ ആതങ്കേ രക്ഷാ കരിലേ അങ്കേ,**
**സ്നേഹമയീ തുമി മാതാ.**
**ജനഗണദുഃഖത്രായക ജയ ഹേ ഭാരതഭാഗ്യവിധാതാ.**
**ജയ ഹേ, ജയ ഹേ, ജയ ഹേ, ജയ ജയ ജയ, ജയ ഹേ.**

ഭീകരവും അന്ധകാരപൂർണ്ണവും ആയ അർദ്ധരാത്രിസമയത്തു[1] ദുഃഖിതവും നിശ്ചേതനവുമായ പ്രദേശത്തിൽ[2] നിർന്നിമേഷം പതിച്ച നയനങ്ങളിൽ അചഞ്ചലമായ ഐശ്വര്യം സജീവമായി പരിലസിച്ചിരുന്നു.[3] ദുഃസ്വപ്നങ്ങൾ കാണുമ്പോഴും ദുഃഖമനുഭവിക്കുമ്പോഴും സ്നേഹാതികത്തെ മാതാവായ അവിടുന്നു മടിയിലിരുത്തി രക്ഷിച്ചു.[4] എല്ലാ ജനങ്ങളെയും ദുഃഖത്തിൽനിന്നു രക്ഷിക്കുന്നവനേ, ഭാരതഭാഗ്യം വിധാനം ചെയ്യുന്നവനേ, അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും!

1 നിർഭാഗ്യമായ കാലഘട്ടം.

2 സാമൂഹികമായും സാമ്പത്തികമായും രാഷ്ട്രീയമായും അധഃപതിച്ച് ഏതാണ്ട് നിർജ്ജീവമായ ഭാരതത്തിൽ.

3 പതിതഭാരതത്തെ സ്നേഹമസൃണമായി കടാക്ഷിച്ചുപോരും ആ പരാശക്തിയുടെ നയനങ്ങളിൽ അക്ഷയമായ ഐശ്വര്യം തിളങ്ങിക്കൊണ്ടിരുന്നു. ഭാരതത്തിന് അവിനാശിയായ ഒരു അന്തർമഹത്വം ഉണ്ടെന്നു വ്യംഗ്യം.

4 ജഗന്നായകനെ രക്ഷണകൃത്യത്തിൽ സ്നേഹസർവസ്വമായ മാതാവായി കല്പിച്ചിരിക്കുന്നു. ബോധരഹിതമായിക്കിടക്കുന്ന ഒരു കുട്ടിയെ കണ്ണിമക്കാതെ ശുശ്രൂഷിക്കുന്ന ഒരു മാതാവിനെപ്പോലെ ആ മഹാശക്തി ദൗർഭാഗ്യഗ്രസ്തമായ ഭാരതത്തെ സംരക്ഷിച്ചു എന്നു സാരം.

## ചരണം അഞ്ച്

രാത്രി പ്രഭാതില, ഉദില രവിച്ഛവി പൂർവ-ഉദയഗിരിഭാലേ,
ഗാഹേ വിഹംഗമ, പുണ്യ സമീരണ നവജീവനരസ ഢാലേ.
തവ കരുണാരുണരാഗേ നിദ്രിത ഭാരത ജാഗേ
തവ ചരണേ നത മാഥാ.
ജയ ജയ ജയ ഹേ, ജയ രാജേശ്വര, ഭാരതഭാഗ്യവിധാതാ.
ജയ ഹേ, ജയ ഹേ, ജയ ഹേ, ജയ ജയ ജയ, ജയ ഹേ.

രാത്രി കഴിഞ്ഞു, പ്രഭാതമായി. കിഴക്ക് ഉദയഗിരിയുടെ നെററിത്തടത്തിൽ സൂര്യന്റെ കാന്തികരങ്ങളും ഉദിച്ചു. പക്ഷികൾ ഗാനംചെയ്യുന്നു. പരിശുദ്ധമായ വായു നവജീവനരസം ചൊരിയുന്നു. അവിടുത്തെ കാരുണ്യത്തിന്റെ അരുണിമയിൽ,[1] ഉറങ്ങിക്കിടന്ന ഭാരതം (ഇതാ) ഉണരുന്നു[2]; അവിടുത്തെ പാദത്തിൽ ശിരസ്സു കുമ്പിടുന്നു. രാജേശ്വരാ, ഭാരതഭാഗ്യത്തിന്റെ വിധാതാവേ, അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും!.

1 അവിടുത്തെ കാരുണ്യമാകുന്ന അരുണകിരണങ്ങൾ തട്ടി.

2 രാഷ്ട്രീയപാരതന്ത്ര്യം മാറുന്നു. സ്വാതന്ത്ര്യസൂര്യൻ ഉദിക്കുന്നു. ജനങ്ങൾ സന്തോഷഭരിതരാകുന്നു. എല്ലാവർക്കും ഒരു പുതിയ ജീവൻ വീഴുന്നു. സർവവിധത്തിലും നാം പ്രസന്നരും പ്രബുദ്ധരുമായിത്തീരുന്നു. ഭാരതഭാഗ്യശില്പിയായ ആ വിശ്വശക്തിയുടെ മുൻപിൽ നാം പ്രേമഭരിതരായി നമസ്കരിക്കുന്നു.

# വ്യാഖ്യാനം

## ചരണം ഒന്ന്

ഹേ ജനഗണമന അധിനായക – അല്ലയോ ജനഗണമനസ്സിന്റെ അധിനായകനായിട്ടുള്ളവനേ. ജനഗണമനസ്സ് – ജനസമൂഹത്തിന്റെ (ജനതയുടെ) മനസ്സ്. അധിനായകൻ – അധിപതിയായി നയിക്കുന്നവൻ.

ഹേ ഭാരതഭാഗ്യവിധാതാ – അല്ലയോ ഭാരതഭാഗ്യത്തിന്റെ വിധാതാവേ. ഭാരതഭാഗ്യം – ഭാരതത്തിന്റെ ഭാഗ്യം. വിധാതാവ് – വിധാനംചെയ്യുന്നവൻ, നിർമ്മിക്കുന്നവൻ.

ജയ – അവിടുന്നു ജയിച്ചാലും.

പഞ്ജാബ സിന്ധു ഗുജറാട മരാഠാ ദ്രാവിഡ ഉത്കല വംഗ – പഞ്ചാബ്, സിൻധ്, ഗുജറാത്ത് മഹാരാഷ്ട്രം, ദ്രാവിഡം, ഒറീസ്സാ, ബംഗാൾ എന്നീ പ്രദേശങ്ങൾ.

വിന്ധ്യ ഹിമാചല – വിന്ധ്യൻ, ഹിമാലയം എന്നീ പർവ്വതങ്ങൾ.

യമുനാ ഗംഗാ – യമുനാ, ഗംഗാ എന്നീ നദികൾ

ഉച്ഛല ജലധി തരംഗ – ഉച്ഛലങ്ങളായ ജലധിതരംഗങ്ങൾ. ഉച്ഛലം – മേല്പോട്ട് ഉയർന്നു മറിയുന്നത്. ജലധി – സമുദ്രം (ഇന്ത്യാസമുദ്രം) തരംഗങ്ങൾ – തിരകൾ.

തവ – അവിടുത്തെ

ശുഭനാമേ – ശുഭമായ നാമത്തിൽ, നാമശ്രവണത്തിൽ.

ജാഗേ – ഉണരുന്നു.

തവ – അവിടുത്തെ

ജയ ഗാഥാ – ജയ ഗീതങ്ങൾ

തവ – അവിടുത്തെ.

ഗാഹേ — ഗാനം ചെയ്യുന്നു.

ഹേ ജനഗണമംഗലദായക — അല്ലയോ ജനസമൂഹത്തിനു മംഗളം പ്രദാനം ചെയ്യുന്നവനേ.

ഹേ ഭാരതഭാഗ്യവിധാതാ — ഭാരതത്തിനു ഭാഗ്യമുണ്ടാക്കിക്കൊടുക്കുന്നവനേ.

ജയ — അവിടുന്നു ജയിച്ചാലും.

ഹേ ജയ — ,,

ഹേ ജയ — ,,

ഹേ ജയ — ,,

ജയ ജയ ജയ — അവിടുന്നു ജയിച്ചാലും. ജയിച്ചാലും ജയിച്ചാലും.

ഹേ ജയ — അവിടുന്നുജയിച്ചാലും.



## ചരണം രണ്ട്

തവ — അവിടുത്തെ

ആഹ്വാന — ആഹ്വാനം, വിളി

അഹരഹ — അനുദിനം

പ്രചാരിത — പ്രചാരിതം (ആകുന്നു), പ്രചരിപ്പിക്കപ്പെടുന്നു.

തവ — അവിടുത്തെ.

ഉദാരവാണീ — ഉദാരമായ വാണി, ഉത്കൃഷ്ടവും സുന്ദരവുമായ വാക്കുകൾ.

ശുനി — കേട്ടിട്ട്.

ഹിന്ദു ബൌദ്ധ ശിഖ ജൈന പാരസിക മുസൽമാന ഖ്റിസ്ടാനീ — ഹിന്ദുക്കൾ, ബുദ്ധമതക്കാർ, സിക്കുകാർ, ജൈനന്മാർ, പാർസികൾ, മുസൽമാൻമാർ, ക്രിസ്ത്യാനികൾ.

പൂരബ-പശ്ചിമ — പൂർവ്വവും പശ്ചിമവും. പൂർവ്വം – കിഴക്ക്. പശ്ചിമം – പടിഞ്ഞാറ് പൗരസ്ത്യരും പാശ്ചാത്യരും.

സിംഹാസനപാശേ — സിംഹാസനത്തിന്റെ പാർശ്വത്തിൽ, പാർശ്വത്തിൽ — അടുത്ത്.

ആസേ — വരുന്നു.

പ്രേമഹാര — സ്നേഹമാകുന്ന മാല; സ്നേഹസൂചകമായ മാല

ഗാംഥാ ഹയ — ഗ്രഥനംചെയ്യുന്നു, കെട്ടുന്നു.

ഹേ ജനഗണ–ഐക്യവിധായക — അല്ലയോ ജനസമുദായൈക്യത്തിന്റെ വിധായക, വിധായകൻ-ശില്പി, ഉണ്ടാക്കുന്നവൻ.

ഹേ ഭാരതഭാഗ്യവിധാതാ — ഭാരതഭാഗ്യത്തിന്റെ വിധാതാവേ.

ജയ — അവിടുന്നു ജയിച്ചാലും!

ഹേ ജയ ”

ഹേ ജയ ”

ഹേ ജയ ”

ജയ, ജയ, ജയ — അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും!

ഹേ ജയ, — അവിടുന്നു ജയിച്ചാലും!



**ചരണം മൂന്ന്**

പന്ഥാ — വഴി

പതന–അഭ്യുദയ–ബന്ധുര — പതനംകൊണ്ടും അഭ്യുദയംകൊണ്ടും ബന്ധുരമാണ്. പതനം–താഴ്ച അഭ്യുദയം–ഉയർച്ച (കുന്നും, കുഴിയും) ബന്ധുരം–നിരപ്പില്ലാത്തത്, മനോഹരം എന്നും.

യാത്രീ — യാത്രക്കാർ

യുഗ യുഗ — യുഗങ്ങളായി

ധാവിത — ധാവനംചെയ്യുന്നവരാണ്, പ്രയാണം ചെയ്യുന്നവരാണ്.

ഹേ ചിരസാരഥി — അല്ലയോ ചിരം സാരഥിയായിട്ടുള്ളവനേ. ചിരം–എല്ലാക്കാലവും. സാരഥി–തേരാളി.

| | |
|---|---|
| തവ | — അവിടത്തെ |
| രഥചക്ര | — രഥത്തിന്റെ ചക്രത്തിൽ. രഥം–തേര്. |
| പന്ഥ | — വഴി |
| ദിനരാത്രി | — രാവും പകലും. |
| മുഖരിത | — മുഖരിതമാകുന്നു. മുഖരിതം — മുഖരമാക്കിയത്. മുഖരം–ശബ്ദമുള്ളത്. |
| ദാരുണ–വിപ്ലവ–മാഝേ | — ദാരുണമായ വിപ്ലവത്തിന്റെ മദ്ധ്യത്തിൽ. ദാരുണം–ഭയങ്കരം. |
| തവ | — അവിടത്തെ |
| സങ്കട–ദുഃഖ–ത്രാതാ | — സങ്കടത്തിലും ദുഃഖത്തിലും നിന്നു ത്രാണനം ചെയ്യുന്നു. സങ്കടം–ആപത്ത്. ത്രാണനം–രക്ഷണം. |
| ശംഖധ്വനി | — ശംഖനാദം. |
| ബാജേ | — മുഴങ്ങുന്നു. |
| ഹേ ജനഗണപഥപരിചായക | — അല്ലയോ ജനസമൂഹത്തിനു മാർഗ്ഗപരിചയം ഉണ്ടാക്കുന്നവനേ. മാർഗ്ഗപരിചയം–വഴിയെപ്പററിയുള്ള അറിവു്. |
| ഹേ ഭാരതഭാഗ്യവിധാതാ | — ഭാരതഭാഗ്യത്തിന്റെ വിധാതാവേ. |
| ജയ | — അവിടുന്നു ജയിച്ചാലും |
| ഹേ ജയ | — ,, |
| ഹേ ജയ | — ,, |
| ഹേ ജയ | — ,, |
| ജയ ജയ ജയ | — അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും! |
| ഹേ ജയ | — അവിടുന്നു ജയിച്ചാലും! |

## ചരണം നാല്

ഘോര – ഭീകരവും

തിമിരഘനനിബിഡ – തിമിരംകൊണ്ട് ഘനവും നിബിഡവും ആയ. തിമിരം – ഇരുട്ട്. ഘനം–നിറഞ്ഞത്. നിബിഡം–ഇടതൂർന്നത്.

നിശീഥേ – അർദ്ധരാത്രിയിൽ.

പീഡിത-മൂർച്ഛിത–ദേശേ – പീഡിതവും മൂർച്ഛിതവുമായ ദേശത്തിൽ, പീഡിതം–ദുഃഖിതം, മൂർച്ഛിതം_ബോധമില്ലാത്തത്.

തവ – അവിടുത്തെ

അനിമേഷ – കണ്ണിമയ്ക്കാത്ത

നതനയനേ – നതമായ നയനങ്ങളിൽ, നതം–താഴെ നോക്കുന്ന. നയനം–കണ്ണ്.

അവിചല – അചഞ്ചലമായ

മംഗല – ഐശ്വര്യം

ജാഗ്രത ഛില – ജാഗരൂകമായിരുന്നു, തിളങ്ങിക്കൊണ്ടിരുന്നു.

സ്നേഹമയീ – സ്നേഹസ്വരൂപിണി

മാതാ – അമ്മ

തുമി – അവിടുന്ന്

ദുഃസ്വപ്നേ – ദുഃസ്വപ്നത്തിലും

ആതങ്കേ – ദുഃഖത്തിലും

അങ്കേ – മടിയിൽ (വച്ച്)

രക്ഷാ – രക്ഷ, പാലനം.

കരിലേ – ചെയ്തു

ഹേജനഗണദുഃഖത്രായക – അല്ലയോ ജനസമൂഹത്തെ ദുഃഖത്തിൽ നിന്നും രക്ഷിക്കുന്നവനേ

ഹേഭാരതഭാഗ്യ വിധാതാ – ഭാരത ഭാഗ്യത്തിന്റെ വിധാതാവേ

ജയ – അവിടുന്നു ജയിച്ചാലും

ഹേ ജയ ,,

ഹേ ജയ ,,

ഹേ ജയ ,,

| | |
|---|---|
| ജയ ജയ ജയ | – അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും! |
| ഹേ ജയ | – അവിടുന്നു ജയിച്ചാലും! |

## ചരണം അഞ്ച്

| | |
|---|---|
| രാത്രി | – രാത്രി |
| പ്രഭാതില | – പ്രഭാതമായി |
| പൂർവ-ഉദയഗിരി ഭാലേ | – പൂർവദിക്കിലുള്ള ഉദയഗിരിയുടെ ഫാലത്തിൽ. പൂർവ്വദിക്ക് – കിഴക്കേദിക്ക് ഉദയഗിരി – ഉദയപർവതം. ഫാലം–നെററി. |
| രവിച്ഛവി | – രവിയുടെ ച്ഛവി. രവി–സൂര്യൻ ഛവി–ശോഭ. |
| ഉദില | – ഉദിച്ചു. |
| വിഹംഗമ | – പക്ഷികൾ. |
| ഗാഹേ | – ഗാനം ചെയ്യുന്നു. |
| പുണ്യസമീരണ | – പവിത്രമായ വായു. |
| നവജീവനരസ | – പുതിയ ജീവചൈതന്യം. |
| ഢാലേ | – ചൊരിയുന്നു. |
| തവ | – അവിടത്തെ. |
| കരുണാരുണ–രാഗേ | – കരുണയുടെ അരുണമായ രാഗത്തിൽ. കരുണ–കനിവ്, അരുണം–ചുവന്നത് രാഗം–വർണ്ണം. |
| നിദ്രിത | – ഉറങ്ങിക്കിടന്ന |
| ഭാരത | – ഭാരതം |
| ജാഗേ | – ഉണരുന്നു |
| തവ | – അവിടത്തെ |
| ചരണേ | – പാദത്തിൽ |
| മാഥാ | – മസ്തകം, ശിരസ്സ് |
| നത | – നതമാകുന്നു, നമിക്കുന്നു |
| ഹേ ജയ ജയ ജയ | – അവിടുന്നു ജയിച്ചാലും! ജയിച്ചാലും! – ജയിച്ചാലും! |

| | |
|---|---|
| ഹേ രാജേശ്വര ജയ | — അല്ലയോ രാജേശ്വര, ജയിച്ചാലും! രാജേശ്വരൻ—രാജാക്കന്മാരുടെയും രാജാവ്, സർവ്വേശ്വരൻ. |
| ഹേ ഭാരതഭാഗ്യവിധാതാ | — ഭാരതഭാഗ്യവിധാതാവേ. |
| ജയ | — അവിടുന്ന് ജയിച്ചാലും! |
| ഹേ ജയ | ,, |
| ഹേ ജയ | ,, |
| ഹേ ജയ | ,, |
| ജയ ജയ ജയ | — അവിടുന്ന് ജയിച്ചാലും! ജയിച്ചാലും! ജയിച്ചാലും! |
| ഹേ ജയ | — അവിടുന്ന് ജയിച്ചാലും! |

[ഈ വ്യാഖ്യാനവിഷയത്തിൽ ചില സംശയനിവൃത്തി വരുവാൻ സഹായിച്ച ബാംഗളിയായ എൻജിനിയർ ശ്രീ എം. സി. ഘോഷിനോടും (എം. ഐ. ആർ) എന്റെ സുഹൃത്തായ ശ്രീ. പി. പി. രാമകൃഷ്ണപിള്ള എം. എ. യോടും (യൂണിവേഴ്സിറ്റി കാളേജ്) ഞാൻ കൃതജ്ഞനാണ്. പി. കെ.]

---

# സ്വരസംവിധാനം

## പ്രഥമ ചരണം

| | | | |
|---|---|---|---|
| സ രി ഗ ഗ | ഗ ഗ ഗ ഗ | ഗാ ഗ മ | രി ഗ മാ |
| ജ ന ഗ ണ | മ ന അ ധി- | നായക | ജയ ഹേ |
| മ | | സ | |
| ഗാ ഗ ഗ | രീ രി രി | നി രി സാ | ; സാ |
| ഭാ ര ത | ഭാ ഗ്യ വി | ധാ–താ | ; പ |
| സ | | * | * |
| പാ പ പ | പ പ പ | പാ പ മ | പ മ ധ പാ |
| ഞ്ജാ ബ സി | ന്ധു ഗു ജ | രാ ട്ട മ | രാ–ഠാ |
| മാ മ മ | മാ മ ഗ | രി മ ഗാ | ; ; |
| ദ്രാ വി ഡ | ഉത്കല | വം ഗ | ; ; |
| ഗാ ഗ ഗ | ഗാ ഗ രി | പ പ പ പ മ | മാ മാ |
| വി ന്ധ്യ ഹി | മാ ച ല | യ മു നാ– | ഗം ഗാ |
| | | സ | |
| ഗാ ഗ ഗ | രി രി രി രി | നി രി സാ | ; ; |
| ഉ ച്ഛ ല | ജ ല ധി ത | രംഗാ | ; ; |
| | | മ | |
| ഗ ഗ ഗ ഗ | ഗാ ഗ മ | രി ഗ മാ | ; ; |
| ത വ ശു ഭ | നാ മേ– | ജാ–ഗേ | ; ; |
| മ | മ | ഗ | |
| ഗ മ പ പ | പാ മ ഗ | രി മ ഗാ | ; ; |
| ത വ ശു ഭ | ആ ശി സ | മാ–ഗേ | ; ; |
| | | സ | |
| ഗാ ഗാ | രി രി രി രി | നി രി സാ | ; ; |
| ഗാ ഹേ | ത വ ജ യ | ഗാ–ഥാ | ; ; |
| | | | പ |
| പ പ പ പ | പാ പ പ | പാ പ പ | മ ധ പാ |
| ജ ന ഗ ണ | മം ഗ ള | ദാ യ ക | ജ യ ഹേ |
| | | ഗ | |
| മാ മ മ | ഗാ ഗ ഗ മ | രി മ ഗാ | ; നി നി |
| ഭാ ര ത | ഭാ ഗ്യ വി | ധാ–താ | ; ജ യ |
| സ ; | ; നി ധ | നീ ; | ; പ പ |
| ഹേ | ; ജയ | ഹേ ; | ; ജ യ |
| ധാ ; | ; ; | സ സ രി രി | ഗ ഗ രി ഗ |
| ഹേ ; | ; ; | ജ യ ജ യ | ജ യ ജ യ |
| മാ ; | | | |
| ഹേ ; | | | |

---

# ദേശീയഗാനാലാപം

ഭാരതത്തിന്റെ രാഷ്ട്രീയവും സാംസ്കാരികവുമായ മഹത്വത്തിന്റെ ചിഹ്നമാണല്ലോ പ്രസ്തുതമായ ദേശീയഗാനം. ഈ ബോധത്തോടുകൂടി അതിനെ ബഹുമാനപുരസ്സരം ആദരിക്കേണ്ടതു നമ്മുടെ കർത്തവ്യമാണ്. സാധാരണ ഗാനങ്ങൾപോലെ കാലദേശാദി പരിഗണനകൂടാതെ പാടുവാനുള്ള ഒരു പാട്ടല്ല ഇതു്. രാഷ്ട്രീയമായോ സാമൂഹികമായോ പ്രാധാന്യമുള്ള സന്ദർഭങ്ങളിലേ ഈ ഗാനം ആലപിക്കാൻ പാടുള്ളൂ. സ്വരസംവിധാനമനുസരിച്ചു ശരിയായിപ്പാടുവാൻ ശിക്ഷണം ലഭിച്ചവരായിരിക്കണം ഗായകർ. സംഘം ചേർന്നുപാടുമ്പോൾ ശബ്ദങ്ങളുടെ സമരഞ്ജനത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിക്കേണ്ടതാണ്.

ഈ ഗാനത്തിന്റെ പ്രഥമചരണം മാത്രമേ ദേശീയഗാനമായി ആലപിക്കപ്പെടുവാൻ ഉദ്ദേശിച്ചിട്ടുള്ളൂ. രാഷ്ട്രപതി, പ്രധാനമന്ത്രി തുടങ്ങിയ മഹാനേതാക്കന്മാരും മററും പങ്കെടുക്കുന്ന സന്ദർഭങ്ങളിൽ മാത്രമേ പ്രഥമചരണം തന്നെ മുഴുവൻ പാടാറുള്ളൂ. മററു സാധാരണ സന്ദർഭങ്ങളിൽ ഇതിലെ ആദ്യത്തേയും അവസാനത്തേയും വരികളാണു പാടിവരുന്നതു്.

ദേശീയഗാനം ആലപിക്കുമ്പോൾ സദസ്സ് സാദരം പെരുമാറേണ്ടതാണ്. ഗാനധ്വനി ശ്രവിക്കുന്ന ക്ഷണത്തിൽതന്നെ ഇരിക്കുന്നവരെല്ലാം എഴുന്നേററു മററു യാതൊരു കൃത്യത്തിലും ഏർപ്പെടാതെ നില്ക്കണം; നില്ക്കുന്നവർ സ്വസ്ഥാനത്തുനിന്നും ചലിക്കാതെ നില്ക്കണം; ചലിക്കുന്നവർ ഗാനം കേട്ടാലുടനെ തന്നെ നിശ്ചലമായി നില്ക്കണം. ഗാനം അവസാനിക്കുന്നതു വരെ ഈ നില പരിപാലിക്കേണ്ടതുമാണ്. ദേശീയഗാനാലാപ സന്ദർഭത്തിൽ ഈ രീതിയിൽ സബഹുമാനം പെരുമാറുക എന്നുള്ളതു് നമ്മുടെ സ്വഭാവവിശേഷമായിത്തീരേണ്ടതത്രെ.

**ജയ് ഹിന്ദ്**

---

**Mahatma Printing works, Trivandrum.**

